# ബ്രിട്ടീഷ് കോയ്മയുടെ ഉദയവും അസ്തമയവും രാജസ്ഥാനിൽ

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

*[ധീരപരാക്രമികളുടെ നാടെന്ന് പ്രസിദ്ധിയാർജിച്ച രാജസ്ഥാൻ എല്ലാ വിധത്തിലും വർണശബളമായ ഒരു സംസ്ഥാനമാണ്. ഉദ്യോഗസംബന്ധമായി രാജസ്ഥാനിൽ കുറെക്കാലം കഴിച്ചുകൂട്ടിയ ശ്രീ നരേന്ദ്രനാഥ്, അവിടത്തെ ബഹുജനപ്രസ്ഥാനത്തെ ബ്രിട്ടീഷ് കോയ്മയുടെ വൃദ്ധിക്ഷയങ്ങളുടെ പശ്ചാത്തലത്തിൽ നോക്കിക്കാണുന്നു.]*

പതിനെട്ടാം നൂററാണ്ടിന്റെ ചരമദശയിൽ പശ്ചിമേന്ത്യയിലെ രാഷ്ട്രീയരംഗത്ത്, ഒരു പുതിയ ശക്തി ഉദയംകൊണ്ടു. മുഗൾപ്രഭാവത്തിന്റെ അസ്തമയം രാജപുത്രരുടെ ചൈതന്യത്തെ പ്രവൃദ്ധവീര്യമാക്കുകയല്ല ചെയ്തത്. പിന്നെയോ മഹാരാഷ്ട്രശക്തിയ്ക്കു കടന്നു വിളയാടാനുള്ള അവസരമുണ്ടാക്കുകയാണ്. കൊള്ളയും കൊള്ളിവയ്പും കൊണ്ട് ജനങ്ങൾ ശ്വാസം മുട്ടി. ഈ അസ്വസ്ഥതയിൽ നിന്ന് മോചനം മോഹിച്ച് കഴിഞ്ഞവർ, ബ്രിട്ടീഷുകാരുടെ കുടിലതന്ത്രങ്ങൾ കാണാതെ പോയി. വിദേശശക്തിയുടെ കരിനിഴലുകൾ തങ്ങൾക്ക് ആശ്വാസമരുളുന്ന കുളിർതണലാണെന്ന് അവർ വ്യാമോഹിച്ചു. വെല്ലസ്ലി പ്രഭുവിന്റെ ഭരണസാരഥ്യത്തിലാണ് ഈസ്റ്റ്ഇന്ത്യാകമ്പനി കാര്യങ്ങൾ നടത്തിവന്നത്. ജോധ്പൂർ, ജയ്പ്പൂർ എന്നീ നാട്ടുരാജ്യങ്ങളുമായി കരാറിലേർപ്പെടുന്നത് കമ്പനിയുടെ സ്വാധീനം വിപുലപ്പെടുത്തുവാനും, അന്തസ്സ് വളർത്തുവാനും ഉതകുമെന്ന് വെല്ലസ്ലിപ്രഭു കണ്ടു. നിരന്തരമായ നിർബന്ധവും അക്ഷീണമായ പ്രയത്നവും ശക്തിപ്രകടനവും കൊണ്ട് 1803-ഡിസംബറിൽ ജയ്പ്പൂരുമായി ഒരു ഉടമ്പടി കമ്പനി ഒപ്പുവച്ചു. എന്നാൽ രാജപുത്താനയിലെ നാട്ടുവാഴികളുമായി ഈ വിധത്തിലുള്ള ഉടമ്പടികൾ ഉണ്ടാക്കുന്ന ഉത്തരവാദിത്വം, കമ്പനിയുടെ ബാധ്യതകളെ വർധിപ്പിക്കുമെന്നും അവ ആവശ്യമില്ലാത്ത കാര്യമാണെന്നുമായിരുന്നു ഒരു പക്ഷം. അതിനാൽ പിന്നീട് ഭരണാധിപതിയായി വന്ന കോൺവാലീസ് പ്രഭു ഈ അഭിപ്രായത്തോട് അനുകൂലിച്ചു. നേരത്തെ ഏറെറടുത്ത ഉത്തരവാദിത്വം തന്നെ വച്ചൊഴിയാനും പുതിയവയിൽ ഏർപ്പെടാതിരിക്കുവാനും ആയിരുന്നു അദ്ദേഹത്തിന്റെ തീരുമാനം. ജയ്പ്പൂരുമായുള്ള കരാർ നിരാകരിക്കുവാൻ അദ്ദേഹം തയ്യാറായി. പിന്നെ ഒരു പത്തു കൊല്ലക്കാലം ഇത്തരത്തിലുള്ള കരാറുകൾക്കുള്ള പരിശ്രമം ഉണ്ടായില്ല. ഹോൾക്കരുടെയും പിണ്ഡാരികളുടെയും ആക്രമണപരമ്പരകൾക്കും കൊള്ളകൾക്കും വിധേയമായി ഈ പ്രദേശങ്ങൾ അരാജകത്വത്തിൽ ആണ്ട് കഴിഞ്ഞുകൂടി. പിണ്ഡാരികളുടെ പിടിയിൽ നിന്ന് കമ്പനിപ്രദേശങ്ങളെ സംരക്ഷിച്ചു നിർത്തുവാൻ, രാജപുത്താനയിലെ രാജ്യങ്ങളെ സ്വന്തം സ്വാധീനവലയത്തിൽ ഉൾക്കൊള്ളിക്കേണ്ടത് ഒരത്യാവശ്യമായിട്ടാണ് ഹേസ്റ്റിങ്സ് പ്രഭു കണ്ടത്. ജയ്പ്പൂരുമായുള്ള കരാർ, സിന്ധ്യയുടെയും ഹോൾക്കറുടെയും അമീർഖാന്റെയും അധികാരങ്ങളെ നിയന്ത്രിക്കുന്നതിന് ആവശ്യമാണെന്നും, മധ്യഭാരതത്തിൽ കമ്പനിയുടെ സൈനികവും രാഷ്ട്രീയവുമായ സ്ഥിതിഗതികളെ സാരമായി സ്പർശിക്കുന്ന തന്ത്രപ്രധാനമായ കാര്യമാണെന്നും, അദ്ദേഹം കരുതി. ഒട്ടും വിട്ടുവീഴ്ചയില്ലാതെ, നിർബന്ധബുദ്ധിയോടെ, രാജപു

ത്ര രാജ്യങ്ങളെ കമ്പനിയുടെ സംരക്ഷണത്തിലൊതുക്കുവാനുള്ള പ്രയത്നം 1817-ൽ അദ്ദേഹം പുനരാരംഭിച്ചു[1]. അതിന് മുമ്പ്, രാജപുത്താനയിലെ രാജ്യങ്ങളെല്ലാം, കമ്പനിക്ക് അവിധേയമായിട്ടാണ് പ്രവർത്തിച്ചിരുന്നത്. ഹേസ്റ്റിങ്സിന്റെ പ്രവർത്തനഫലമായി, ഇവിടങ്ങളിലെ നാട്ടുരാജ്യങ്ങൾ, ഒന്നിനു പുറകെ ഒന്നായി, ഉജ്ജ്വലദീപത്തിന്റെ പ്രഭാപ്രസരത്തിൽ പ്രവേശിക്കുന്ന ശലഭങ്ങളെപ്പോലെ, വെള്ളക്കാരുടെ രാഷ്ട്രീയസ്വാധീനത്തിൽ നിപതിച്ചു. 1817-നവംബറിൽ കരൗളിയും 1818-ജനുവരിയിൽ കോട്ടയും ബുണ്ടിയും ജോധ്പൂരും വീണു. ഇങ്ങനെ "ശാശ്വതസൗഹൃദവും സഖ്യവും, താൽപര്യങ്ങളിൽ ഐക്യവും" വ്യവസ്ഥചെയ്യുന്ന കരാറുകളിൽ പങ്കാളികളായി. ഇതുമൂലം കമ്പനിക്കു കിട്ടിയ സൽപ്പേരും സ്വാധീനവും കുറഞ്ഞ തോതിലുള്ളവയായിരുന്നില്ല. ജോധ്പൂരിനെപ്പോലെ പ്രദേശവ്യാപ്തിയും പാരമ്പര്യവും ഉള്ള ഒരു നാട്ടുരാജ്യം കമ്പനിയുടെ കോയ്മക്ക് വിധേയമായത്, ഈ ഭൂപ്രദേശത്തെ രാഷ്ട്രീയ സമതുലനാവസ്ഥയെ കമ്പനിക്കനുകൂലമായി സ്വാധീനിക്കുവാനാണുപകരിച്ചത്. ഇതിനുശേഷം, ഒരാഴ്ച കഴിഞ്ഞ്, ഉദയപ്പൂരും ഈ പാതയിലൂടെ ബ്രിട്ടീഷുകോയ്മക്കുള്ളിൽ എത്തി. ഉദയപ്പൂരിലെ റാണമാർ മുകിലന്മാരുടെ മുമ്പിൽ പോലും ശിരസ്സു നമിക്കുവാൻ തയ്യാറാകാത്തവരായിരുന്നു. എന്നാൽ ഇവരിലും മാററം വന്നു. ഇതു കൂടി സംഭവിച്ചപ്പോൾ കമ്പനിയുടെ പ്രാഭവം എത്ര വളർന്നെന്ന് പറയാനില്ല. അതേ വർഷം മാർച്ചിൽ, കൃഷ്ണഗഢിലെയും ബിക്കാനിയറിലെയും രാജാക്കന്മാർ കമ്പനിയുടെ മുമ്പിൽ തല കുനിച്ചു. അങ്ങിനെ പഞ്ചാബിന്റെയും സിന്ധിന്റെയും അതിർത്തി വരെ വെള്ളക്കാർക്ക് സ്വേച്ഛാധിപത്യം സ്ഥാപിക്കാമെന്നു വന്നു. ഒരിക്കൽ ഏകപക്ഷീയമായി കരാർ നിരാകരിച്ച കമ്പനിയുമായി വീണ്ടും സന്തതസഖ്യത്തിന് ജയ്പ്പൂർ ഒരുങ്ങിയെന്നു പറയുമ്പോൾ ബ്രിട്ടീഷുകാർക്കു ലഭിച്ച സ്വാധീനം എത്രയായിരുന്നെന്ന് ഊഹിക്കാം. അവശേഷിച്ചിരുന്ന ബൻസ്വാരാ, ദുർഗാപ്പൂർ, പ്രതാപഗഢ്, ജൈസാൽമർ എന്നിവ അക്കൊല്ലം അവസാനിക്കുന്നതിനു മുമ്പ് വിദേശക്കോയ്മക്ക് വഴങ്ങി.

ധീരതക്കും പൗരുഷത്തിനും പേരു കേട്ട നാട്ടുകളിൽ, പാശ്ചാത്യശക്തി വളരെ അനായാസമായിട്ടാണ് ജൈത്രയാത്ര നടത്തിയത്. അറബികൾക്കോ മുകിലന്മാർക്കോ സാധിക്കാത്ത ഈ കാര്യം, ഒരു വിരലു പോലുമുയർത്താതെ വെള്ളക്കാരൻ സാധിച്ചു എന്നുള്ളത് ഒരു ചരിത്രസത്യമാണ്! കമ്പനിയുമായുള്ള കരാർ സമന്മാർ തമ്മിലുള്ളതായിരുന്നില്ലെന്ന് ബോധ്യമാകുവാൻ, രാജപുത്താനയിലെ നാട്ടുവാഴികൾക്ക് അധികനാൾ വേണ്ടി വന്നില്ല. വെള്ളക്കാരുടെ പരമാധികാരം പരമോച്ചമായതാണെന്നും, സാമ്രാജ്യശക്തിയോട് സമഭാവത്തോടെ പേശുവാൻ പററുകയില്ലെന്നും തെളിഞ്ഞപ്പോൾ, കോയ്മക്ക് അടിപെട്ട് കഴിയുന്നതാണ് മാനമെന്ന് അവർ കണ്ടെത്തി! അങ്ങനെ കാലം കടന്നുപൊയ്ക്കൊണ്ടിരുന്നു.

1857-ലെ സ്വാതന്ത്ര്യസമരത്തിൽ ബ്രിട്ടീഷുകാർക്ക് ഈ പ്രദേശത്തെ ഭരണാധിപതികളായിരുന്ന നാട്ടുരാജാക്കന്മാരിൽ നിന്ന് കലവറയില്ലാതുള്ള സഹായവും സഹകരണവും സിദ്ധിച്ചു. ഈ വിപ്ലവം ഉളവാക്കിയ ആഘാതം ഏല്ക്കാതെ, വെള്ളക്കാരെ രക്ഷിച്ചത്, ഇവിടെ ഈ കൂട്ടരായിരുന്നു. അചഞ്ചലവും ദൃഢവുമായ "സ്വാമിഭക്തി" മൂലം ഈ നാട്ടുവാഴികൾ വിദേശമേധാവികളെ താങ്ങിനിർത്തി. വിപ്ലവകാരികളോടൊത്ത് രാജപുത്താനയും ഇളകിയിരുന്നെങ്കിൽ, ആഗ്രയിലെയും ദില്ലിയിലെയും ബ്രിട്ടീഷ്ശക്തി എങ്ങിനെ അവിടെ സ്ഥാനം പുലർത്തുവാൻ സാധിക്കുമായിരുന്നു? വിപ്ലവത്തിന്റെ ചരിത്രം തന്നെ ഒന്നു വേറെയാകുമായിരുന്നു.[2] ഈ മഹത്തായ "സേവനം" പരമാധികാരശക്തി പിൽക്കാലത്തു വിസ്മരിച്ചതുമില്ല. ഭാരതത്തിന്റെ ഭരണം കമ്പനിയിൽ നിന്ന് ബ്രിട്ടീഷ് ഗവൺമെൻറ് ഏറെറടുത്തു. അതു സംബന്ധിച്ചുണ്ടായ പ്രഖ്യാപനത്തിൽ, നാട്ടുരാജാക്കന്മാരുടെ അവകാശങ്ങളും, അന്തസ്സും, അഭിമാനവും ബഹുമാനിക്കുന്നതാണെന്ന് പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ളത് ഇവിടെ ഓർമിക്കേണ്ട കാര്യമാണല്ലോ. എന്നാൽ ജോൺ കമ്പനിയിൽ നിന്ന് ബ്രിട്ടീഷ് രാജാവിലേക്ക് ഭരണാധികാരം പകർന്നതോടെ, നാട്ടുരാജാക്കന്മാരുടെ പദവിയും ആകപ്പാടെ മാറിയെന്ന പരമാർത്ഥം വിസ്മരിക്കത്തക്കതല്ല. സ്വതന്ത്രരായ സുഹൃത്തുക്കളുടെ പദവി

---

1 Lord Hastings and the Indian states. M. S. Mehta : p. 127.

2. The Loyal Rajputana—Munshi Jawala Sahai. p. 196.

യിൽ നിന്നു്, കോയ്മയ്ക്കു് കീഴിൽ വർത്തിക്കുന്ന, സംരക്ഷണത്തിനു് നിശ്ചയം വരുത്തിയ, പ്രാദേശിക നാട്ടുവാഴികളായി അവർ നിയമത്തിലും തരംതാണു! ഇവർ തുടർന്നു നിലനിൽക്കുന്നതു് ബ്രിട്ടീഷ് പ്രാഭവത്തിനു് അനുകൂലമായ സാഹചര്യം ഉളവാക്കുമെന്നു് വിദേശികൾ കണ്ടു. തർക്കത്തിനു് സാധ്യതയുള്ള വിശാലമായ ഭൂപ്രദേശത്തു്, കോയ്മയോടു കൂറുള്ള ദുർഗങ്ങളുടെ ശൃംഖല പോലെ അവർ വർത്തിക്കും. സമഗ്രമായ ഒരു വിപ്ലവം ബ്രിട്ടീഷിന്ത്യയിൽ വീശിപ്പായുന്നതിനു് ഇതുമൂലം സംഗതിയാവുകയില്ല[3]. ഇതായിരുന്നു വിദേശികളുടെ കണക്കുകൂട്ടൽ! ഇക്കാരണത്താൽ രാഷ്ട്രീയാധികാരങ്ങളില്ലാത്ത, കൂറധികമുള്ള, ഉപകരണങ്ങളെന്ന നിലയിൽ നാട്ടുരാജ്യങ്ങളെ തുടർന്നു കൊണ്ടുപോകുവാൻ കാനിങ്പ്രഭു നിർബന്ധിതനായി.

കരാറുകളിൽ എന്തൊക്കെ വ്യവസ്ഥയുണ്ടായിരുന്നെങ്കിലും ബ്രിട്ടീഷുകാർ അവരുടെ പരമാധികാരത്തെ ഇഷ്ടാനുസരണം പ്രയോഗിക്കുന്നതിനു് ഒരവസരത്തിലും വൈമനസ്യം പ്രദർശിപ്പിച്ചിട്ടില്ല. ഇതിനു തെളിവായി എണ്ണമില്ലാത്ത ഉദാഹരണങ്ങളുണ്ടെങ്കിലും അവ ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. കഴ്സൺ പ്രഭുവിന്റെ കാലത്തു്, ബ്രിട്ടീഷ് കോയ്മയുടെ കാര്യാവർത്തികൾ എന്ന നിലയിൽ പ്രാദേശികഭരണം നടത്തുകയല്ലാതെ, നാട്ടുവാഴികൾക്കു് സ്വതസ്സിദ്ധമായ അവകാശങ്ങളെന്തെങ്കിലുമില്ലെന്നു് വ്യക്തമായി. "കോയ്മയുടെ പരമാധികാരം ചോദ്യം ചെയ്യപ്പെടാനാവാത്തതാണു്. അതു് സ്വന്തം വിശേഷാധികാരങ്ങളിൽ ഇഷ്ടാനുസരണം പരിധികൾ നിശ്ചയിക്കും"—എന്നായിരുന്നു വൈസ്രോയി പ്രഖ്യാപിച്ചതു്. ബ്രിട്ടീഷ് സ്വേച്ഛാഭരണത്തിന്റെ ദാസരായ ഉപകരണങ്ങൾ, വെറുക്കപ്പെട്ട ഇംഗ്ലീഷ് ഭരണസമ്പ്രദായത്തിന്റെ ശക്തികേന്ദ്രങ്ങൾ, ഇന്ത്യൻ പുരോഗതിക്കുള്ള ഏററവും വലിയ പ്രതിബന്ധങ്ങൾ—എന്നിങ്ങനെയാണു് മാർക്സ് ഈ നാട്ടുവാഴികളെ വിവരിച്ചിട്ടുള്ളതു്[4]. ബ്രിട്ടീഷ് കോയ്മയും നാട്ടുരാജാക്കന്മാരും തമ്മിലുള്ള ബന്ധങ്ങളിൽ അന്താരാഷ്ട്രീയ നിയമങ്ങൾക്കു് യാതൊരു പ്രസക്തിയുമുണ്ടായിരുന്നില്ല. കോയ്മയുടെ പരമാധികാരം സങ്കൽപിക്കുന്നതും അർഥമാക്കുന്നതും മറെറ കക്ഷിയുടെ വിധേയത്വമാണു്—എന്നാണു് 1881-ൽ പുറപ്പെടുവിച്ച ഭാരതസർക്കാരിന്റെ ഒരു നോട്ടിഫിക്കേഷനിൽ പറഞ്ഞിട്ടുള്ളതും!

പരസ്പരം കലഹിച്ചും മത്സരിച്ചും നിലനിന്നിരുന്ന നാട്ടുരാജ്യങ്ങളുടെ ചരിത്രത്തിൽ, കാര്യമായ വ്യത്യാസം വന്നതു് ബ്രിട്ടീഷ്മേധാവിത്വത്തിൽ അവ ഒതുങ്ങിയതോടെയാണു്. ഈ പ്രദേശങ്ങളിൽ സമാധാനവും ഭദ്രതയും കുറെയൊക്കെ കൈവന്നു എന്നു പറയാം. രാജാക്കന്മാരുടെ ഇംഗിതങ്ങൾക്കു പരിമിതമായ കഴിവേ ഉണ്ടായിരുന്നുള്ളു. ബ്രിട്ടീഷ് ഇന്ത്യയിൽ ഉണ്ടായിക്കൊണ്ടിരുന്ന പരിഷ്കാരങ്ങളുടെയും പരിവർത്തനങ്ങളുടെയും കാററ് നാട്ടുരാജ്യങ്ങളിലേക്കും കുറേശെ വ്യാപിച്ചു തുടങ്ങി. വിദ്യാഭ്യാസരംഗത്തുണ്ടായ മാററമാണു് മുഖ്യം. പൈതൃകമായി എന്തെല്ലാം നമുക്കു് ഉണ്ടെങ്കിലും, ആധുനിക രീതിയിലുള്ള ജനായത്ത സംവിധാനത്തിനുള്ള താൽപര്യം, സാധാരണ ജനങ്ങളിൽ അങ്കുരിപ്പിച്ചതും, വളർത്തിയതും ഇംഗ്ലീഷ് വിദ്യാഭ്യാസമായിരുന്നു എന്നു് നിർമത്സരബുദ്ധികൾ സമ്മതിക്കും. രാജസ്ഥാനിലും ആധുനികവിദ്യാഭ്യാസത്തിനുള്ള അഭിനിവേശം വളരെ നേരത്തെ ഉളവായി. ആദ്യമായി ഒരു ഇംഗ്ലീഷ് വിദ്യാശാല ഈ പ്രദേശത്തുണ്ടായതു് ആൽവാർ നാട്ടുരാജ്യത്തിലായിരുന്നു (1842). 1848-ൽ ജയ്പ്പൂരിലും 1858-ൽ ഭാരത്പ്പൂരിലും ഇത്തരം വിദ്യാലയങ്ങൾ സ്ഥാപിതമായി[5]. ബ്രിട്ടീഷിന്ത്യയിൽ പ്രയോഗത്തിൽ വന്ന ശിക്ഷാനിയമങ്ങളും കോടതികളുടെ സംവിധാനവും മററും നാട്ടുരാജ്യങ്ങളിലും, അൽപസ്വൽപവ്യത്യാസങ്ങളോടെ, സ്വീകാര്യങ്ങളായി. സാമൂഹ്യക്ഷേമാടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങളും ഭരണത്തിന്റെ ആവശ്യമായ പരിപാടികളിൽ ഉൾപ്പെടുത്തുന്നതിനുള്ള അഭിനിവേശവും പല നാട്ടുരാജ്യങ്ങളിലും പ്രത്യക്ഷപ്പെട്ടു.

ഇന്ത്യയിലെ നാട്ടുരാജ്യങ്ങളിലുണ്ടായ പുരോഗതിയുടെ ചരിത്രത്തിൽ സർവപ്രധാനമായി പരിണമിച്ച ഒരു സംഭവം 1881-ൽ മൈസൂറിൽ ഉണ്ടായി. അന്നു് ഇദംപ്രഥമമായി ഒരു ജനപ്രതിനിധിസഭ അവിടെ നിലവിൽ വന്നു. ഇത്തരത്തിലുള്ള, ഒന്നും രാജപുത്താനയിൽ സംഭവിച്ചില്ല. എന്നാൽ ജോധ്പൂരിലും ബിക്കാനീറിലും യഥാക്രമം

3. Strangers in India: Penderel Moon. p.63
4. Letters on India: Karl Marx: p. 37
5. British Paramountcy and Indian Renaissance: R. C. Majumdar p. 972.

1884-ലും 1889-ലും മുനിസിപ്പൽ കമ്മററികൾ രൂപീകൃതങ്ങളായി. നൂററാണ്ടുകളായി നിലനിന്നു വന്ന രാജാധികാരത്തിൻെറ സ്വേച്ഛാഭരണം, ബ്രിട്ടീഷുകാരുടെ ഛത്രച്ഛായയിൽ, കൂടുതൽ നിരുത്തരവാദത്തോടെ നടമാടുകയായിരുന്ന മിക്കവാറും നാട്ടുരാജ്യങ്ങളിലും. തങ്ങൾക്കു് അസൗകര്യങ്ങളും അസുഖങ്ങളും ഉണ്ടാക്കാത്തവിധം നാട്ടുവാഴികൾ അവരുടെ നാട്ടിൽ എന്തു ചെയ്താലും പരമാധികാരിക്കു് പരാതിയുണ്ടായിരുന്നില്ല. ജനായത്ത ഭരണത്തിൻെറ ഈററില്ലമായ ബ്രിട്ടൻ, സ്വേച്ഛാധിപത്യത്തിൻെറ കുപ്പക്കുഴികളായിരുന്ന നാട്ടുരാജ്യങ്ങളെ അങ്ങനെ തന്നെ സംരക്ഷിക്കുവാൻ തുനിഞ്ഞതു് അത്ഭുതകരമാണു്. എന്നാൽ ഈ ചുററുപാടു് അധികകാലം തുടർന്നില്ല. ഗാന്ധിജിയുടെ വരവോടു കൂടി ദേശീയശക്തി ഉണർന്നു തുടങ്ങി. ഒഴിഞ്ഞ കോണുകളിൽ പോലും ചലനങ്ങളുണ്ടായി. രാജപുത്താനയിലേക്കു് ഈ നവചൈതന്യധാര ചാലുവച്ചു് കടത്തിവിടുവാൻ രൂപംകൊണ്ട ശക്തികേന്ദ്രം രൂപംപ്രാപിച്ചതു് ന്യൂഡൽഹിയിലെ ചാന്ദ്നി ചൗക്കിലുള്ള മാർവാഡി പുസ്തകാലയത്തിലായിരുന്നു. അവിടെ 1919 ഡിസംബർ 29-ാം തീയതി രാജപുത്താനാമധ്യഭാരത് സഭയെന്ന പേരിൽ ഒരു രാഷ്ട്രീയ സംഘടന ജന്മമെടുത്തു. നാട്ടുരാജ്യങ്ങളിൽ ഉത്തരവാദഭരണം സ്ഥാപിക്കുന്നതിനും, അവിടങ്ങളിലെ ജനങ്ങളെ കോൺഗ്രസിൽ അംഗങ്ങളാക്കുന്നതിനുമാണു് സഭ ലക്ഷ്യംവച്ചതു്. സിക്കാറിലെ ജാമൻലാൽ ബജാജ്, ജയ്പ്പൂരിലെ അർജൻലാൽ സേഠി, ജബൽപ്പൂരിലെ ഗോവിന്ദദാസ്, ബുലാൻഡ്ഷഹറിലെ പഥിക്, ഗ്വാളിയറിലെ ഗണേഷ്ശങ്കർ, ആജ്മീറിലെ ചന്ദ്കരൺ, സാരദ, ജയ്പ്പൂരിലെ സ്വാമി നരസിംഹദേവ്, ഷഹപൂരയിലെ ഠാക്കൂർ കേസരി സിംഹ് തുടങ്ങിയ ഒരു സംഘം ചെറുപ്പക്കാരായിരുന്നു ഇതിന്റെ പിന്നിൽ പ്രവർത്തിച്ചതു്. ഇന്ത്യൻ നാഷനൽ കോൺഗ്രസുമായി ബന്ധം സ്ഥാപിക്കുവാൻ പ്രാരംഭദശയിലെ പരിശ്രമങ്ങൾ ഫലവത്തായില്ല. അതിനിടയായതു് നാഗപ്പൂർ കോൺഗ്രസ് സമ്മേളനത്തിനു് ശേഷമാണു്.

ബിജോളിയയിലെ കർഷകപ്രസ്ഥാനം 1918-ൽ സമാരംഭിച്ചു. ഈ പ്രദേശത്തു് ഇതു് തികച്ചും നൂതനമായ ഒരു സംഭവമായിരുന്നു. കർഷകർ സുസംഘടിതരായി സ്വന്തം അവകാശസ്ഥാപനത്തിനായി വിലപേശുവാൻ 1921-ഓടു കൂടി ശക്തി നേടി. സർക്കാരിൻെറ മർദനവും ഭൂപ്രഭുക്കളുടെ വിവേകരാഹിത്യവും ഈ ബഹുജനപ്രസ്ഥാനത്തെ ശക്തിപ്പെടുത്താനേ സഹായിച്ചുള്ളു. ഇതിൻെറ പ്രകടമായ പ്രദർശനം ബേഗണിൽ പ്രത്യക്ഷപ്പെട്ടു. ആദിവാസികളായ ഭീൽവർഗക്കാരും മീനാവർഗക്കാരും സർക്കാരിനെതിരായി സുസംഘടിതരായി സമരം ചെയ്യുവാൻ മോത്തിലാൽ തെജാവത്തിൻെറ നേതൃത്വത്തിൽ രംഗത്തു വന്നു. ഈ പ്രസ്ഥാനത്തിൻെറ പ്രാരംഭം മേവാഡിനെ കേന്ദ്രമാക്കിയായിരുന്നെങ്കിലും ക്രമേണ അതു് അന്യനാട്ടുരാജ്യങ്ങളിലേക്കും വ്യാപിച്ചു.

ബ്രിട്ടീഷിന്ത്യയിൽ ഉണ്ടായ സ്വയംഭരണത്തിലേക്കുള്ള പുതിയ കാൽവയ്പുകളുടെ പ്രതിധ്വനി, നാട്ടുരാജ്യങ്ങളിലും കേട്ടു തുടങ്ങി. മൊൻടേഗ്-ചെംസ്ഫോർഡ് ഭരണ പരിഷ്കാരങ്ങളുടെ കാര്യം എടുത്തു പറയട്ടെ. ഭരണസംവിധാനത്തിൽ അർഹമായ പ്രാതിനിധ്യത്തിനു വേണ്ടി വാദിക്കുവാനുള്ള അഭിവാഞ്ഛ, നാട്ടുരാജ്യങ്ങളിലെ പ്രജകളും പ്രകടമാക്കി. വാദിക്കുവാൻ മാത്രമല്ല സമരം ചെയ്യുനും അവർ പലയിടങ്ങളിലും തയ്യാറായി. ഭാരതത്തിൽ കൃത്രിമമായി ചമച്ചിരുന്ന മതിൽക്കെട്ടുകളെ അവഗണിച്ചാണു് ഈ ബഹുജനപ്രസ്ഥാനമെന്ന പ്രളയം രൂപംപ്രാപിച്ചതും വളർന്നതും. ഭാരതീയർ, എങ്ങനെയൊക്കെ ഒററപ്പെടുത്തി നിർത്തിയാലും; ലക്ഷ്യത്തിലും ആദർശത്തിലും ഒന്നുപോലെയാണെന്നാണു് ഇതു് തെളിയിച്ചതു്.[6] ഭരണപരിഷ്കാരങ്ങൾ പ്രയോഗത്തിൽ വരുത്തുവാനുള്ള പ്രസ്ഥാനത്തിൻെറ ശക്തി വർധിച്ചു വന്നു. ഇത്തരം ശക്തികളെ ഏകീകരിക്കുവാനും സമന്വയിപ്പിച്ചു് സമ്പുഷ്ടമാക്കാനും പൊതുവായ ഒരു രാഷ്ട്രീയസംഘടന രൂപീകരിക്കുന്നതിനുള്ള ശ്രമങ്ങൾ ഊർജിതമായി. ഇതിൻെറ ഫലമായിട്ടാണു് അഖില ഭാരത നാട്ടുരാജ്യ പ്രജാസംഘടന 1927-ൽ രൂപമെടുത്തതു്.

ജോധ്പൂർ സംസ്ഥാനത്തിലെ രാഷ്ട്രീയ പ്രബുദ്ധതയുടെ പ്രാരംഭം 1917-ൽ സംഘടിതമായ മാർവാഡ് ഹിതകാരിണി സഭയുടെ രൂപീകരണത്തോടെയാണു് കാണുന്നതു്. അതിൻെറ ലക്ഷ്യം ജനങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കുകയും പ്രോത്സാഹിപ്പിക്കുകയും ആയിരുന്നു. ബഹുജനങ്ങൾ രാഷ്ട്രജീവിതത്തിൽ തൽപരരാകുവാനും അവരുടെ

6. Report of the Indian states Peoples Conference, Bombay 1927.

പങ്ക് നിർഭയമായി നിർവഹിക്കുവാനും സ്വമനസ്സാലെ മുമ്പോട്ടു വരുവാനുള്ള പ്രേരണ ചെലുത്തുകയായിരുന്നു സഭയുടെ പ്രവർത്തനത്തിന്റെ രീതി. 1927-ഡിസംബറിൽ ജോധ്പൂരിൽ ചേർന്ന സമ്മേളനം, അഭിപ്രായപ്രകടനസ്വാതന്ത്ര്യത്തിനും, പത്രങ്ങളുടെ പ്രവർത്തനതടസങ്ങൾ നീക്കം ചെയ്യുന്നതിനും, മുനിസിപ്പൽഭരണം പരിഷ്കരിക്കുന്നതിനും ആഹാരവിഭവങ്ങളുടെ അന്യായമായ വില നിയന്ത്രിക്കുന്നതിനും വേണ്ട നടപടികൾ സ്വീകരിക്കുവാൻ ആഹ്വാനം ചെയ്തു. ശ്രീ ജയനാരായൺ വ്യാസ് ആയിരുന്നു സംഘടനയുടെ അധ്യക്ഷൻ. 1929-ൽ അതിൻെറ ആഭിമുഖ്യത്തിൽ മാർവാഡ് പീപ്പിൾസ് കോൺഫ്രൻസ് നടത്തുന്നതിനു് ഏർപ്പാടു ചെയ്തു. എന്നാൽ അതു ചേരുവാൻ സർക്കാർ സമ്മതിച്ചില്ല. ജയനാരായൺ വ്യാസ് ഉൾപ്പെടെയുള്ള പ്രമുഖ പ്രവർത്തകരെ തടവിലാക്കി. പ്രാകൃതകാലത്തെ മർദനമുറകളെ അനുസ്മരിപ്പിക്കുന്ന നടപടികൾ സ്വീകരിച്ച് രാഷ്ട്രീയപ്രവർത്തനങ്ങളെ അമർച്ചചെയ്തു. ഇതുകൊണ്ടൊക്കെ ഹിതകാരിണി സഭയുടെ പ്രവർത്തനം നിലയ്ക്കാൻ ഇടവന്നപ്പോൾ, 1931-ൽ മാർവാഡ് യൂത്ത്‌ലീഗ് രൂപമെടുത്തു.

ബിക്കാനീറിലെ സർക്കാർ, പലപ്പോഴായി ഊർജിതത്തിൽ വരുത്തിയ നിയമങ്ങൾ, സമാധാനപരമായി സമ്മേളനങ്ങൾ ചേരുവാനോ രാഷ്ട്രീയാഭിപ്രായങ്ങൾ പ്രകടിപ്പിക്കുവാനോ പഴുതിട്ടിരുന്നില്ല. ബിക്കാനീർ പൊതുരക്ഷാനിയമം, പത്രനിയമം, സംഘടനകൾ രജിസ്റ്റർ ചെയ്യുന്നതിനുള്ള ചട്ടം തുടങ്ങിയവ, പട്ടാളനിയമം നാട്ടിൽ നടപ്പാക്കുന്നതിനുതകുന്ന തരത്തിൽ കർശനമായ ഏർപ്പാടുകൾ ഉണ്ടാക്കുവാൻ പററിയ സാഹചര്യമാണുളവാക്കിയതു്. ഈ ചുററുപാടിൽ രാഷ്ട്രീയസംഘടനകളുടെ രൂപീകരണവും വളർച്ചയും സാധ്യമല്ലെന്നു് വിശേഷിച്ചു പറയേണ്ടതായിട്ടില്ല. വളരെ പ്രയാസങ്ങൾ സഹിച്ച് 1912-ൽ ചുരുവിൽ സർവഹിതകാരിണി സഭ സംഘടിപ്പിച്ചു. സാമൂഹ്യവും വിദ്യാഭ്യാസപരവും ആയ പ്രവർത്തനങ്ങൾ ലക്ഷ്യം വച്ചാണ് രൂപം കൊണ്ടതെങ്കിലും രാഷ്ട്രീയപ്രവർത്തനം അതു് തീരെ വർജിച്ചിരുന്നില്ല. കൈക്കൂലി, അനീതി തുടങ്ങിയ ദൂഷ്യങ്ങൾക്കെതിരായി ശബ്ദമുയർത്തുവാൻ കുറെയാളുകൾ ചേർന്നു് 1920-ൽ സദ്‌വിദ്യാപ്രചാരിണി സഭ ബിക്കാനീറിൽ ആരംഭിച്ചു. ഇവർ സാമൂഹ്യ-രാഷ്ട്രീയാശയങ്ങൾ ഉൾക്കൊണ്ടിരുന്ന നാടകങ്ങൾ നടത്തിയതു് സർക്കാർ കേന്ദ്രങ്ങളിൽ അസ്വാസ്ഥ്യം ഉണ്ടാക്കി. സാഹചര്യങ്ങൾ തീരെ പ്രതികൂലമായിരുന്നെങ്കിലും, ബിക്കാനീറിലെ ചില രാഷ്ട്രീയ പ്രവർത്തകന്മാർ അഖിലേന്ത്യാനാട്ടുരാജ്യസംഘടനയുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടുവാൻ തയ്യാറായി. 1931-ൽ ചുരുവിൽ നടന്ന സമ്മേളനം വളരെ ഒച്ചപ്പാടുകൾ സൃഷ്ടിച്ച ഒന്നായിരുന്നു. കരം വർധിപ്പിക്കുന്നതിനെതിരായിട്ടാണു് സമ്മേളനത്തിൽ സംബന്ധിച്ചിരുന്നവർ ശബ്ദമുയർത്തിയതു്. എങ്കിലും പ്രമുഖരായ പ്രവർത്തകരെയെല്ലാം സർക്കാർ തടവിലാക്കി. അവരുടെ പേരിൽ ഉണ്ടായ കേസുകളുടെ വിസ്താരം രണ്ടു കൊല്ലം നീണ്ടുനിന്നു. ഒടുവിൽ, ആറുമാസം മുതൽ ഏഴു കൊല്ലം വരെയുള്ള തടവുശിക്ഷയ്ക്കു് ഏഴു പ്രതികൾ വിധേയരായി. രാജ്യത്തിനകത്തും പുറത്തും ഈ സംഭവം ചലനമുണ്ടാക്കിയെന്നു വരാം. രാഷ്ട്രീയപ്രവർത്തകർക്കെതിരായി മർദനമുറകൾ സർക്കാർ സ്വീകരിച്ചു. ഇതോടെ ഇത്തരം പ്രവർത്തനങ്ങൾ ചൈതന്യമററു് നിലച്ച നിലയിലായി, വളരെ കൊല്ലത്തേക്കു്.

കോട്ടാരാജ്യത്തിൽ രാഷ്ട്രീയപ്രവർത്തനത്തിൻെറ പ്രാരംഭം ലോകമഹായുദ്ധത്തിനു ശേഷമേ, ലളിതമായിപ്പോലും, ഉണ്ടായുള്ളു. പ്രജാപ്രതിനിധിസഭ രൂപംകൊണ്ടതു് ഇങ്ങനെയൊരു തുടക്കത്തെ കുറിക്കുന്നു. ആദ്യമാദ്യം സാമൂഹ്യപ്രവർത്തനത്തിലാണു് സഭ ശ്രദ്ധിച്ചതു്. എങ്കിലും ക്രമേണ ഈ നയത്തിൽ മാററം വന്നു. നാടൻവസ്തുങ്ങൾ മാത്രം ഉപയോഗിക്കാനും വിദേശവസ്തുങ്ങൾ പരിത്യജിക്കാനും സഭ ജനങ്ങളെ പ്രേരിപ്പിച്ചു. ഭാരതത്തിലുടനീളം പ്രചരിച്ചു് ശക്തിപ്പെട്ട വിദേശവസ്തുബഹിഷ്ക്കരണ പ്രതിപത്തിയുടെ പ്രതിധ്വനി മാത്രമായിരുന്നു ഇതു്. സംഭവങ്ങളുടെ പോക്കു് ഭരണാധികാരികൾക്കു് സന്തോഷമുളവാക്കിയില്ല. കർശനമായ നിയമങ്ങൾ ഉണ്ടാക്കി ജനങ്ങളുടെ സ്വാതന്ത്ര്യവാഞ്ഛയെ നിരുത്സാഹപ്പെടുത്തി. ഇതിന്റെയെല്ലാം ഫലമായി കോട്ടാപ്രജാപ്രതിനിധിസഭ വഴിമുട്ടി നിന്നു. പരാതികൾ രാജാവിനെ അറിയിക്കുവാൻ ജനങ്ങൾ 1920-ൽ ഒരു ശ്രമം നടത്തി. എന്നാൽ അതിൽ രാജാവ് താൽപര്യം പ്രദർശിപ്പിക്കാതെ വന്നപ്പോൾ, ബഹുജനരോഷം ഒരു ലഹളയുടെ രൂപം പ്രാപിച്ചു. നിരവധി രാഷ്ട്രീയപ്രവർത്തകർ ജയിലിലുമായി. രാഷ്ട്രീയ

പ്രവർത്തനം ശ്വാസം മുട്ടിത്തളർന്നു. 1926-ൽ ഹരോട്ടി പ്രജാമണ്ഡലം എന്ന പേരിൽ ഒരു പുതിയ സംഘടന ജനിച്ചു. അടുത്ത കൊല്ലം അതിന്റെ പേർ കോട്ടാ രാജ്പ്രജാമണ്ഡൽ എന്നായി മാറിയെങ്കിലും കാര്യമായ രാഷ്ട്രീയപ്രവർത്തനം നടന്നില്ല. മഹാത്മജിയുടെ നേതൃത്വത്തിൽ സമാരംഭിച്ച നിയമനിഷേധപ്രസ്ഥാനം ബ്രിട്ടീഷുകാർ സന്തോഷത്തോടെയല്ലല്ലോ കൈകാര്യം ചെയ്തത്. ഇങ്ങനെയുള്ള രാഷ്ട്രീയപ്രവർത്തനങ്ങൾ നിയന്ത്രിക്കുകയും നയിക്കുകയും ചെയ്യുന്നവർക്ക് നാട്ടുരാജ്യങ്ങൾ താവളങ്ങളായി തീരരുതെന്നും അതിന് ആവശ്യമായ നടപടികൾ സ്വീകരിക്കുന്നതിന് നാട്ടുരാജാക്കന്മാർക്ക് സ്വാതന്ത്ര്യമുണ്ടെന്നും പ്രത്യക്ഷമായി നിർദേശിക്കുവാൻ പരമാധികാരശക്തി വിമുഖത കാണിച്ചില്ല[7].

പല നാട്ടുരാജ്യങ്ങളിലും കർഷകപ്രസ്ഥാനം ശക്തിയാർജിക്കുന്ന സാഹചര്യങ്ങൾ വളർന്നുവന്നത് വിസ്മരിച്ചുകൂടാ. ഇതിന്റെ പ്രത്യക്ഷമായ തെളിവായിരുന്നു സികാറിൽ ഉണ്ടായ കർഷകപ്രക്ഷോഭം. ഭൂനികുതിയിൽ ഇളവു വരുത്തുക, കച്ചവടത്തിന് തടസം വരുത്തുന്ന ചുങ്കച്ചട്ടങ്ങളിൽ അയവുണ്ടാക്കുക, വനത്തിൽ അവിടത്തുകാർക്കുള്ള അവകാശങ്ങൾ പുനഃസ്ഥാപിക്കുക, ഭരണകാര്യങ്ങളിൽ സഹകരിപ്പിക്കുക തുടങ്ങിയ അവകാശങ്ങളാണ് അന്ന് ഉയർന്നുവന്നത്.

1935 ലെ ഭരണഘടനാനിയമം പ്രയോഗത്തിൽ വന്നതിൻെറ ഫലമായി ബ്രിട്ടീഷ് ഇന്ത്യയിൽ 1937 ൽ തിരഞ്ഞെടുപ്പുകൾ നടന്നു. ആറു സംസ്ഥാനങ്ങളിൽ ഭൂരിപക്ഷം നേടി കോൺഗ്രസ് അധികാരത്തിൽ വന്ന് ഭരണത്തിൽ പങ്കാളികളാകാൻ മന്ത്രിസഭകൾ രൂപീകരിച്ചു. ഈ പുതിയ കാററ് ബ്രിട്ടീഷ് ഇന്ത്യയുടെ പരിധിയിൽ ഒതുങ്ങിനിന്നില്ല. നാട്ടുരാജ്യങ്ങളിലെ രാഷ്ട്രീയാന്തരീക്ഷത്തിലും ചലനങ്ങൾ സൃഷ്ടിച്ചു കൊണ്ട് വീശി, ഉത്തരവാദഭരണത്തിനു വേണ്ടിയുള്ള പ്രക്ഷോഭണങ്ങളെ കൂടുതൽ ശക്തിമത്താക്കി. നാട്ടുരാജ്യങ്ങളിലെ ജനങ്ങളിൽ രാഷ്ട്രീയപ്രബുദ്ധത കമ്മിയായിരുന്ന കാലത്ത് കോൺഗ്രസ് അവിടങ്ങളിൽ സ്വാധീനം വ്യാപിപ്പിക്കാതെയാണ് കഴിഞ്ഞത്. എന്നാൽ ഈ പ്രബുദ്ധത ഉജ്ജ്വലമായി പ്രസരിച്ചു തുടങ്ങിയപ്പോൾ, ഒഴിഞ്ഞുനിൽക്കുന്നത് അർഥമില്ലാത്ത നിലപാടായി[8]. ഈ മാററം സംഭവിച്ചത് കോൺഗ്രസ് 1928-ൽ ഉത്തരവാദിത്വഭരണം നാട്ടുരാജ്യങ്ങളിലും ആവശ്യപ്പെട്ടതോടെയാണല്ലോ[9]. ഇതിൻെറ ഫലം ദൂരവ്യാപകമായിരുന്നുതാനും. നാട്ടുരാജ്യങ്ങളിലേക്ക് ഭാരതീയബഹുജനനേതാക്കൾ ശ്രദ്ധിച്ചുതുടങ്ങിയത് പ്രധാനപ്പെട്ട സംഗതിയാണ്. എങ്കിലും പുറത്തുള്ളവരുടെ താൽപര്യം കൊണ്ടു മാത്രം നാട്ടുരാജ്യങ്ങളിലെ സ്ഥിതി മെച്ചപ്പെട്ടുത്താമെന്ന് ആരും വ്യാമോഹിച്ചില്ല. അതിന് നാട്ടുരാജ്യപ്രജാസംഘടനയുടെ പ്രവർത്തനം ശക്തിപ്പെട്ടേ മതിയാവൂ. നാട്ടുരാജ്യങ്ങളിലെ രാഷ്ട്രീയാഭിവാഞ്ഛയുടെ വളർച്ചയിൽ 1936 പ്രധാനപ്പെട്ട ഒരു നാഴികക്കല്ലായി പരിഗണിക്കത്തക്കവിധം, കോൺഗ്രസും നാട്ടുരാജ്യപ്രജാസംഘടനയും വ്യക്തമായ നിലപാട് സ്വീകരിച്ചു.[10] എങ്കിലും സുദൃഢമായ പ്രഖ്യാപനം കാൺഗ്രസിൽ നിന്നു വന്നത് 1938-ൽ ഹരിപുര സമ്മേളനത്തിലാണ്. പൂർണസ്വരാജ് എന്ന ലക്ഷ്യം ഭാരതത്തിൻെറ പൊതുവായ, ബ്രിട്ടീഷ് ഇന്ത്യയും നാട്ടുരാജ്യങ്ങളും അടക്കമുള്ള ദേശത്തിൻെറ, ലക്ഷ്യമാണെന്ന് അന്നത്തെ പ്രമേയത്തിൽ സ്പഷ്ടമായി[11]. "നാട്ടുരാജ്യങ്ങളിലെ ജനലക്ഷങ്ങളുടെ രാഷ്ട്രീയാഭിലാഷങ്ങളെ തൃപ്തിപ്പെടുത്തുവാൻ ഉതകിയ പ്രഖ്യാപനമായിരുന്നു അത്. അവിടങ്ങളിലെ ബഹുജനപ്രസ്ഥാനം പുതിയ ചൈതന്യം കണ്ടെത്തി. ബ്രിട്ടീഷ് ഇന്ത്യയിലെയും നാട്ടുരാജ്യങ്ങളിലെയും രാഷ്ട്രീയപ്രക്ഷോഭണങ്ങൾ, ബൃഹത്തായ ജനാഭിലാഷങ്ങളുടെ വേലിയേററമായി, ഒന്നിച്ചൊഴുകി.

രാജപുത്താനായിലെ നാട്ടുരാജ്യങ്ങളിൽ ഈ വേലിയേററം വരുത്തിയ പരിവർത്തനമാണല്ലോ ഇവിടത്തെ ചിന്താവിഷയം. 1938-ഏപ്രിലിൽ മീവാർ പ്രജാമണ്ഡലം സ്ഥാപിതമായി. എന്നാൽ അതു നിരോധിക്കുവാൻ സർക്കാർ അമാന്തം കാണി

7. Letter No: 42/P/10-B, 32 dtd. Jan. 1932 from Political Agent Colvin.

8. Harijan, March 3, 1939.

9. The History of the Indian National Congress, P. Sitaramayya. Vol. I, p. 78.

10. The National Movement in India– P. Sitaramayya p. 121

11. Indian States Problem: M. K. Gandhi p. 401.

ച്ചില്ല. നിയമനിഷേധ പരിപാടിയല്ലാതെ മറ്റൊരു മാർഗവും ജനങ്ങൾക്കുണ്ടായിരുന്നില്ല. ഒക്ടോബർ 4-ാം തീയതി അതു സമാരംഭിച്ചെങ്കിലും ഗാന്ധിജിയുടെ ഉപദേശാനുസരണം 1939-മാർച്ച് 3-ാം തീയതി അതു് പിൻവിച്ചു. ജനപ്രതിനിധിസഭ സംഘടിപ്പിക്കുന്നതിനു് സർക്കാർ താൽപര്യം കാണിച്ചു്, ഭരണവ്യവസ്ഥയുടെ നക്കൽ പ്രസിദ്ധപ്പെടുത്തി. ജനങ്ങളുടെ ആഹ്ലാദം സ്വാതന്ത്ര്യാഘോഷമെന്ന രൂപത്തിൽ 1940 ജനുവരി 26-ാം തീയതി പ്രകടമായി. പ്രജാമണ്ഡലത്തിൻെറ മേലുള്ള നിരോധനം 1941 ൽ നീക്കി. അതിൻെറ ആദ്യത്തെ സമ്മേളനം ആചാര്യ കൃപലാനിയുടെ അധ്യക്ഷതയിൽ അക്കൊല്ലം ഉദയപ്പുരിൽ നടക്കുകയും ചെയ്തു.

ആൾവാറിൽ ഉത്തരവാദഭരണമെന്ന ലക്ഷ്യം വച്ചു പ്രവർത്തിക്കുന്നതിനു് ആൾവാർ രാജ്യപ്രജാമണ്ഡലം 1938-ൽ ആണു് സ്ഥാപിതമായതു്. അവരുടെയും പ്രവർത്തനങ്ങൾ വിഷമരഹിതങ്ങളായിരുന്നില്ല. ജനങ്ങളുടെ രാഷ്ട്രീയാഭിപ്രായങ്ങളെ ഏകീകരിച്ചു് ശക്തിപ്പെടുത്തുന്നതിനാണു് പരിപാടികൾ തുടങ്ങിയപ്പോൾ നേതാക്കന്മാരെ തടവിലാക്കുന്നതിനാണു് സർക്കാർ തുനിഞ്ഞതു്. ആൾവാർ മുനിസിപ്പൽ ചട്ടങ്ങൾ പ്രയോഗത്തിൽ വന്നതിന്റെ ഫലമായി അവിടെ 1939-ൽ മുനിസിപ്പൽ തിരഞ്ഞെടുപ്പുകൾ നടന്നു. പ്രജാമണ്ഡലത്തിൻെറ അനുകൂലികൾക്കായിരുന്നു ഭൂരിപക്ഷം കിട്ടിയതു്. എന്നാൽ മണ്ഡലം അംഗീകൃതമായ ഒരു രാഷ്ട്രീയ സംഘടനയായിരുന്നില്ല. അംഗീകാരത്തിനായി അപേക്ഷിച്ചപ്പോൾ, ജനങ്ങളെ അനുക്രമമായി ഭരണകൂടവുമായി സഹകരിക്കുന്ന സംഘടനയെന്ന വ്യവസ്ഥയിൽ, അതു നൽകി. പ്രജാമണ്ഡലം ഈ വ്യവസ്ഥയോടു് ആദ്യം അനുകൂലിച്ചില്ലെങ്കിലും, പിന്നെ അതു് സമ്മതിച്ചു.

ഏതാണ്ടു് ഇതേ രീതിയിലുള്ള സംഭവവികാസങ്ങൾ തന്നെയാണു് ഭാരത്പ്പൂർ നാട്ടുരാജ്യത്തും ഉണ്ടായതു്. 1938-ൽ ഭാരത്പ്പൂർ രാജ്യപ്രജാമണ്ഡലം രാഷ്ട്രീയസംഘടനയെന്ന രൂപത്തിൽ അംഗീകാരം ആവശ്യപ്പെട്ടപ്പോൾ ഭരണാധികാരി അതു നിരാകരിക്കുകയാണുണ്ടായതു്. പ്രജാമണ്ഡലത്തിൻെറ പേർ പ്രജാപരിഷത് എന്നു് പിൽക്കാലത്തു മാററി. 1940-41 കാലത്തു് പരിഷത്തിൻെറ സ്വാധീനം വളരെ വർധിക്കുകയുണ്ടായി.

മുകളിൽ നൽകിയിട്ടുള്ള രാഷ്ട്രീയസംഭവ വികാസങ്ങളുടെ രൂപരേഖയിൽ നിന്നു്, പ്രജാമണ്ഡലപ്രവർത്തനങ്ങൾ രജപുത്താനയിലെ എല്ലാ നാട്ടുരാജ്യങ്ങളിലും മുളച്ചുവളർന്നെന്നു കാണാം. സിരോഹി, ധോൽപൂർ, കരൗളി, ബുൻഡി, ഷാഗ്പുര എന്നിവിടങ്ങളിൽ 1938-മുതൽ അതുണ്ടായി. എങ്കിലും അതിന്റെ പ്രവർത്തനത്തിൻെറ ഊർജസ്വലത മുഖ്യമായി ജോഡ്പൂർ, ഉദയപ്പൂർ, ആൾവാർ, ഭാരത്പ്പൂർ തുടങ്ങിയ രാജ്യങ്ങളിലാണു് പ്രകടമായതു്. ബിക്കാനീറിലും ജയ്സാൽമറിലും അതു് ശക്തിയററു കിടന്നു.

ഉത്തരവാദഭരണത്തിൻെറ ബാലപാഠങ്ങൾ നൽകുന്ന ജനപ്രതിനിധിസഭകൾ പല നാട്ടുരാജ്യങ്ങളിലും പല കാലങ്ങളിൽ ജനസമ്മർദത്തിനു വിധേയമായി രൂപം പ്രാപിച്ചിട്ടുണ്ടു്. കാലപ്രവാഹത്തിൽ പരിവർത്തനവിധേയമായിത്തീരുന്ന രാഷ്ട്രീയ സംവിധാനക്രമങ്ങളെ ഒഴിവുകഴിവുകൾ കൊണ്ടു് തടഞ്ഞുനിർത്തുവാൻ നടത്തിയ ബലഹീനങ്ങളായ പരിശ്രമങ്ങളുടെ, പ്രത്യക്ഷരൂപങ്ങളെന്ന നിലയിലേ ഈ പ്രതിനിധിസഭകളെ ചരിത്രകാരനു് ഇന്നു് കാണാൻ കഴിയൂ. എങ്കിലും ചരിത്രപരമായ ഒരു കൃത്യം അവയും നിർവഹിച്ചിട്ടുണ്ടു് എന്ന കാര്യവും മറന്നുകൂടാ. ബഹുജനപ്രസ്ഥാനം വളർന്നു്, സ്വാതന്ത്ര്യമുദ്രാങ്കിതമായ വെന്നിക്കൊടിയുമേന്തി ജനലക്ഷങ്ങൾ മുമ്പോട്ടു നീങ്ങി. 1947 ആഗസ്റ്റ് പതിനഞ്ചാം തീയതി ഭാരതരാജ്യം സ്വാതന്ത്രമായി. അതോടെ, അന്നുവരെ നിലനിന്നിരുന്ന, നാട്ടുരാജ്യങ്ങളുടെ ആധാരശിലക്കു് സമൂലമായ പരിവർത്തനം സംഭവിച്ചു. 1947 ജൂൺ 25-ാം തീയതി ഭാരതത്തിലെ ഇടക്കാല ഗവൺമെന്റു്, പ്രത്യേകമായി ഒരു സ്റ്റേററു വകുപ്പ് രൂപീകരിക്കുവാനുള്ള പദ്ധതി അംഗീകരിച്ചപ്പോൾ ഈ പരിവർത്തനങ്ങളുടെ അരുണോദയം ഉണ്ടായി. സർദാർ പട്ടേലിൻെറ നേതൃത്വത്തിലും വി. പി.

മേനോന്റെ "കാർമിക"ത്വത്തിലും നാട്ടുരാജ്യങ്ങളെ, നവീന രാഷ്ട്രീയസംവിധാനത്തിലേക്ക് ശുദ്ധി ചെയ്തെടുത്ത് സ്വീകരിക്കുവാനുള്ള മഹായജ്ഞം ആരംഭിച്ചു.

നാട്ടുരാജ്യങ്ങളുളവാക്കുന്ന സങ്കീർണ്ണവും ദുർഘടവുമായ പ്രശ്നങ്ങൾ ഭാരതത്തിന്റെ ഭാവിയെത്തന്നെ അപകടപ്പെടുത്തുമെന്നാണ്, അന്ന് നമ്മുടെ മിത്രങ്ങളും ശത്രുക്കളും കരുതിയത്. ഇതിന്റെ സൂചനകൾ ഉണ്ടായിരുന്നു എന്ന കാര്യവും മറന്നു കൂടാ. ആഗസ്റ്റ് പതിനഞ്ചാം തീയതിയ്ക്കു ശേഷം സർവതന്ത്ര സ്വതന്ത്രരായിത്തീരുമെന്ന് ഉൽഘോഷിക്കുവാനുള്ള ദുരഭിമാനം പ്രദർശിപ്പിച്ച നാട്ടുരാജാക്കന്മാരും ഉണ്ടായിരുന്നല്ലോ!

1947 ജൂലൈ അഞ്ചാം തീയതി ഭാരതസർക്കാരിന്റെ നയപരിപാടി വിശദമാക്കുന്നതും; നാട്ടുരാജാക്കന്മാരെ ഭാരതരാജ്യത്തിൽ ചേരുന്നതിന് പ്രേരിപ്പിക്കുന്നതുമായ പ്രഖ്യാപനം സർദാർ പട്ടേൽ പുറപ്പെടുവിച്ചു. അതേ മാസം 25-ാം തീയതി സമ്മേളിച്ച ചേംബർ ഒഫ് പ്രിൻസസ് സമ്മേളനത്തിൽ, മൗണ്ട് ബാററൻപ്രഭു, ബ്രിട്ടീഷ് രാജ്ഞിയുടെ പ്രതിനിധിയെന്ന നിലയിൽ ആദ്യമായും അവസാനമായും സംബന്ധിച്ച്, നാട്ടുരാജാക്കന്മാർക്ക് സ്വീകാര്യമായ നിലപാടിനെക്കുറിച്ച്, ഉപദേശരൂപത്തിൽ പ്രസംഗം നടത്തി[12]. ഭൂമിശാസ്ത്രപരമായ നിർബന്ധങ്ങൾ ഒഴിച്ചുനിർത്താവുന്നതല്ലെന്നും; 565 നാട്ടുരാജ്യങ്ങളിൽ ബഹുഭൂരിഭാഗത്തിനും ഇൻഡ്യൻ ഡൊമിനിയനിൽ ചേരുകയല്ലാതെ വഴിയില്ലെന്നും അദ്ദേഹം വ്യക്തമാക്കി. എങ്കിലും ചില നാട്ടുരാജാക്കന്മാർ അവരുടെ ഗൂഢാലോചനകളും ദ്രോഹപ്രവർത്തനങ്ങളും നിർത്താൻ തയ്യാറായില്ല. എന്നാൽ ആഗസ്റ്റ് പതിനഞ്ചാം തീയതിയ്ക്കു മുമ്പ് ഹൈദരാബാദ് ജൂനഗാഡ്, കാശ്മീർ എന്നിവയൊഴിച്ച്; എല്ലാ രാജ്യങ്ങളും ലയനപ്രമാണങ്ങളിൽ ഒപ്പുവയ്ക്കുകയുണ്ടായി.

രാജപുത്താനയെ സംബന്ധിച്ചിടത്തോളം തീർഥയാത്ര അവസാനിക്കുകയുണ്ടായില്ല. ഇവിടത്തെ ചില നാട്ടുരാജ്യങ്ങൾ സംയോജിച്ച്, പ്രാദേശിക സംയുക്തഘടകങ്ങളായി, പരിവർത്തനം തുടർന്നു. ഇപ്രകാരം രൂപംപ്രാപിച്ച ആദ്യത്തെ യൂണിയൻ 1948-മാർച്ച് 18-ാം തീയതി ഉളവായ മത്സ്യയൂണിയനാണ്. ഇതിൽ ആൾവാർ, ഭാരത്പ്പൂർ, ധോൽപ്പൂർ, കരൗലി എന്നിവയാണുണ്ടായിരുന്നത്. 1948 മാർച്ച് 25-ാം തീയതി ഒൻപതു നാട്ടുരാജ്യങ്ങളും രണ്ട് പ്രാദേശിക നായകന്മാരുടെ പ്രദേശങ്ങളും ചേർന്ന് വേറൊന്ന് രൂപം കൊണ്ടു. പിന്നീട് ഇതിൽ ഉദയപ്പൂരും ചേർന്നു. ഇതേ സമയം, എല്ലാ നാട്ടുരാജ്യങ്ങളും ചേർന്ന് ഒരൊററ സംസ്ഥാനം ഉണ്ടാക്കുന്നതിനുള്ള പരിശ്രമങ്ങളും നടന്നുകൊണ്ടിരുന്നു. ജയപ്പൂർ, ബിക്കാനീർ, ജോധ്പൂർ; ജയ്സാൽമർ എന്നിവ ചേർന്ന് ഒരു യൂണിയൻ 1949-മാർച്ച് 30-ാം തീയതി സംസ്ഥാപിതമായി.

മുകളിൽ സൂചിപ്പിച്ച രാഷ്ട്രീയപരിണാമപ്രക്രിയയുടെ പൂർത്തീകരണം, സംസ്ഥാന പുനഃസംഘടനാ കമ്മിഷന്റെ പ്രവർത്തനത്തോടെയാണു സമാപിച്ചതു്. അവരുടെ ശുപാർശപ്രകാരം 1956-നവംബർ 1-ാം തീയതി ഇന്നത്തെ രൂപത്തിലുള്ള രാജസ്ഥാൻ സംസ്ഥാനം ഭാരതത്തിന്റെ ഭൂപടത്തിൽ വിരചിതമായി. ചരിത്രത്തിൽ മുമ്പൊരു കാലഘട്ടത്തിലും, ഈ മേഖലയിൽ ഇത്രയും വിശാലമായ ഒരു ഭൂപ്രദേശം, ഒരേ പേരിൽ; ഒരൊറ്റ രാഷ്ട്രീയ ഘടകമായി; ഒരേ ഭരണകൂടത്തിന്റെ കീഴിൽ, സ്ഥിതിചെയ്തിട്ടില്ല. ജനങ്ങളുടെ കയ്യിലേക്ക് പരമാധികാരം തിരിച്ചു ചെന്നപ്പോൾ, മതിൽക്കെട്ടുകൾ അപ്രത്യക്ഷമായി. ഒരു ഒററസംസ്ഥാനമുണ്ടായി. "രാജസ്ഥാൻ" എന്ന പേരിൽ ആ സംസ്ഥാനം ഇന്നു വിരാജിക്കുന്നു.

12. Speeches of Mountbatten of Burma: 1947-48 p. 24